

# കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

## വിജ്ഞാനോത്സവം 1991 - '92

### പഞ്ചായത്തുതലം

### രണ്ടാം ഭാഗം

### യു.പി. വിഭാഗം-ചോദ്യങ്ങൾ

16.11.91. ശനി — സമയം. $1\frac{1}{2}$ മണിക്കൂർ

2.00 PM - 3.30 PM — മാർക്ക് 35.

**1 മുതൽ 18 വരെ ചോദ്യങ്ങൾക്ക് ഉത്തരം തെരഞ്ഞെടുത്ത് എഴുതുക**

1. കേരളത്തിൽ ഏറ്റവും കൂടുതൽ തണുപ്പുള്ള മാസമാണ്
(മേടം, ചിങ്ങം, മകരം)

   *ഉത്തരം: മകരം.*

2. ഭൂമിയുടെ ഉപരിതലത്തിൽ ഏറെയും സമുദ്രമാണല്ലോ, ഇത് ആകെ വിസ്തീർണത്തിന്റെ ഏകദേശം എത്ര ശതമാനം വരും.
(60, 70, 80)

   *ഉത്തരം: 70*

3. നിങ്ങളുടെ അനുജന് ഛർദി അതിസാര രോഗം പിടിപെട്ടു എന്നു കരുതുക. എങ്കിൽ നിങ്ങൾ ഉടൻ ചെയ്യേണ്ട കാര്യം:
(ഒരു ഭക്ഷണവും കൊടുക്കാതിരിക്കുക, ദ്രാവക രൂപത്തിലുള്ള ഭക്ഷണം കൊടുക്കാതിരിക്കുക, ഉപ്പിട്ട കഞ്ഞിവെള്ളം വേണ്ടത്ര കൊടുക്കുക)

   *ഉത്തരം: ഉപ്പിട്ട കഞ്ഞിവെള്ളം വേണ്ടത്ര കൊടുക്കുക*

4. നെൽ വയലുകളിൽ ഇടവിളയായി പയർ കൃഷി ചെയ്യുന്നത് നല്ലതാണ് കാരണം:
(അത് മണ്ണൊലിപ്പു തടയും, മണ്ണിലെ നൈട്രേറ്റു ലവണങ്ങളുടെ അളവു വർധിപ്പിക്കും, മണ്ണിലെ അമ്ലത കുറയ്ക്കും.)

   *ഉത്തരം: മണ്ണിലെ നൈട്രേറ്റു ലവണങ്ങളുടെ അളവ് വർധിപ്പിക്കും.*

5. കടന്നലുകൾ എട്ടുകാലികളെ പിടിച്ചുകൊണ്ടുപോകുന്നത് നിങ്ങൾ കണ്ടിരിക്കും. ഇതെന്തിനാണ്?

(അവയെ തിന്നാൻ, അവയുടെ നൂലെടുക്കാൻ, മുട്ട വിരിഞ്ഞു വരുന്ന കുഞ്ഞുങ്ങൾക്ക് തീറ്റയായി സൂക്ഷിക്കാൻ)

*ഉത്തരം: മുട്ടവിരിഞ്ഞു വരുന്ന കുഞ്ഞുങ്ങൾക്ക് തീറ്റയായി സൂക്ഷിക്കാൻ*

6. കഴിഞ്ഞ സപ്തംബർ 22 ന് മൈക്കൽ ഫാരഡെയുടെ 200–ാം ജൻമദിന മായിരുന്നല്ലോ. ഫാരഡെയുടെ പ്രധാനപ്പെട്ട ഒരു കണ്ടുപിടുത്തമാണ്

(ഘർഷണം മൂലം വൈദ്യുതിയുണ്ടാകുമെന്നു തെളിയിച്ചത്, വൈദ്യുതി ഒഴുകുന്ന കമ്പിക്കു ചുറ്റും കാന്തിക ക്ഷേത്രം ഉണ്ടാകുമെന്ന് തെളി യിച്ചത്, കാന്തിക ക്ഷേത്രത്തിൽ ഒരു കമ്പിച്ചുരുൾ ചലിച്ചാൽ വൈദ്യുതി ഉണ്ടാകുമെന്ന് തെളിയിച്ചത്)

*ഉത്തരം: കാന്തിക ക്ഷേത്രത്തിൽ ഒരു കമ്പിച്ചുരുൾ ചലിച്ചാൽ വൈദ്യുതി ഉണ്ടാകുമെന്ന് തെളിയിച്ചത്*

7. കേരളത്തിലെ ഏക പക്ഷി സങ്കേതമാണ്

(തേക്കടി, തട്ടേക്കാട്, പറമ്പിക്കുളം)

*ഉത്തരം: തട്ടേക്കാട്*

8. നഗ്നപാദനായി മാരത്തോൺ ഓടി സ്വർണം നേടിയ ആദ്യത്തെ വ്യക്തി യാണ്

(അബീബ് ബിക്കില, റോജർ ബാനിസ്റ്റർ, സെർഗീ ബൂബുക്)

*ഉത്തരം: അബീബ് ബിക്കില*

9. ഇന്ന് വെളുത്ത വാവ് ആണെന്ന് കരുതുക. എങ്കിൽ ഇനി എത്ര ദിവസം കഴിഞ്ഞാലാണ് വീണ്ടും പൂർണ ചന്ദ്രനെ കാണുക

(7 ദിവസം, 14 ദിവസം, 29 ദിവസം.)

*ഉത്തരം: 29 ദിവസം*

10. മൂന്നു പ്രശസ്ത വ്യക്തികളുടെ പേരാണ് ഇനി പറയുന്നത്. അതിൽ ഒരാൾ ഒരു പ്രസിദ്ധമാന്ത്രികനാണ്. അതാരാണ്?

(ഹാരി ഹൗഡിനി, ഹാരി ട്രൂമാൻ, എഡ്മണ്ട് ഹാലി)

*ഉത്തരം: ഹാരി ഹൗഡിനി.*

11. ഞങ്ങളിൽ രണ്ടു പേർ ശബ്ദമുണ്ടാക്കുന്നത് അതിവേഗം ചിറകടിച്ചിട്ടാ ണെങ്കിൽ ഒരാൾ ചിറകു പിൻകാലുകളിൽ ഉരസിയിട്ടാണ് ശബ്ദമുണ്ടാ ക്കുന്നത്. ഒറ്റയാൻ ആരാണ്?

(കൊതുക്, ചീവീട്, ഈച്ച)

*ഉത്തരം: ചീവീട്*

---

12. സാരെ ജഹാൻസെ അഛാ
ഹിന്ദു സിതാൻ ഹമാരാ...
ഈ വരികൾ എഴുതിയത്
(മുഹമ്മദ് ഇക്ബാൽ, സുബ്രഹ്മണ്യ ഭാരതി, രവീന്ദ്രനാഥ ടാഗോർ)

*ഉത്തരം: മുഹമ്മദ് ഇക്ബാൽ*

13. കാട്ടിലെ കടുവകളുടെ എണ്ണം സാധാരണ തിട്ടപ്പെടുത്തുന്ന രീതി
(അവയെ ഒളിച്ചിരുന്ന് നിരീക്ഷിച്ച്, അവയുടെ കാൽപ്പാടുകൾ പരിശോധിച്ച്, ശബ്ദംകൊണ്ട് തിരിച്ചറിഞ്ഞ്)

*ഉത്തരം: കാൽപാടുകൾ പരിശോധിച്ച്*

14. എന്നെ നിങ്ങൾക്ക് അവൻ എന്നോ അവൾ എന്നോ വിളിക്കാനാവില്ല. കാരണം, എന്റെ ശരീരത്തിൽ ആൺലൈംഗികാവയവവും പെൺലൈംഗികാവയവവും ഉണ്ട് എന്നതുതന്നെ. ഞാൻ ആരാണ്?
(മണ്ണിര, പാമ്പ്, തവള)

*ഉത്തരം: മണ്ണിര*

15. കേരളത്തിലെ മികച്ച സിനിമാ സംവിധായകരിൽ ഒരാൾ ആയിരുന്നു വല്ലോ ഈയിടെ അന്തരിച്ച ജി. അരവിന്ദൻ. ഇനി പറയുന്നവയിൽ അരവിന്ദന്റെ സിനിമ ഏതാണ്?
(മാളൂട്ടി, അമ്മുവിന്റെ ആട്ടിൻകുട്ടി, കുമ്മാട്ടി)

*ഉത്തരം: കുമ്മാട്ടി*

16. താഴെപ്പറയുന്ന നദികളിൽ രണ്ടെണ്ണം കടലിലും ഒന്നു കായലിലുമാണ് പതിക്കുന്നത്. കായലിൽ പതിക്കുന്നത് ഏതാണ്?
(ചാലിയാർ, പെരിയാർ, മൂവാറ്റുപുഴയാർ)

*ഉത്തരം: മൂവാറ്റുപുഴയാർ*

17. കേരളത്തിൽ കടൽതീരമില്ലാത്ത 5 ജില്ലകൾ ഉണ്ട്. അതിലൊന്നാണ്
(തൃശൂർ, കോട്ടയം, മലപ്പുറം)

*ഉത്തരം: കോട്ടയം.*

18. റോമാ സാമ്രാജ്യവും കേരളവും തമ്മിൽ പണ്ട് വാണിജ്യബന്ധം നിലനിന്നിരുന്നു എന്നതിനു തെളിവായി നമ്മുടെ ചില തുറമുഖങ്ങളിൽ നിന്ന് പഴയ റോമൻ നാണയങ്ങൾ കണ്ടുകിട്ടിയിട്ടുണ്ട്. അതിൽ പ്രമുഖമായ ഒരു സ്ഥലമാണ്
(കാപ്പാട്, വിഴിഞ്ഞം, കൊടുങ്ങല്ലൂർ)

*ഉത്തരം: കൊടുങ്ങല്ലൂർ.*

## ഉത്തരമെഴുതുക

19. 8.90 മീറ്റർ ദൂരം ചാടി ലോകത്തെ വിസ്മയിപ്പിച്ച ബോബ് ബീമോന്റെ ലോംഗ്ജംപ് റിക്കോർഡ് ഈയിടെ ഒരാൾ തകർത്തത് നിങ്ങൾ അറിയുമല്ലോ. അയാളുടെ പേരെന്താണ്?

*ഉത്തരം: മൈക്ക് പവൽ*

20. ഒരു തുണിയിൽ നിന്ന് മൂന്നു കഷണം വെട്ടിയെടുത്ത് അവയിൽ യഥാക്രമം വെള്ള, മഞ്ഞ, കറുപ്പുനിറങ്ങൾ മുക്കിയിരിക്കുന്നു. അവ നനച്ച് വെയിലത്ത് ഇട്ടാൽ ഏതാണ് ആദ്യം ഉണങ്ങുക?

*ഉത്തരം: കറുത്ത തുണി*

21. ഐക്യകേരളം രൂപം കൊള്ളുന്നതിനു മുമ്പ് കാസർഗോഡു മുതൽ പാലക്കാടുവരെയുള്ള ജില്ലകളെല്ലാം ചേർന്ന് ഒറ്റ ജില്ലയായിരുന്നു. എന്തായിരുന്നു ആ ജില്ലയുടെ പേർ?

*ഉത്തരം: മലബാർ.*

22. ഇനി ഒരു കടംകഥ പറയാം. എല്ലാം തിന്നും, എന്തും ദഹിക്കും. വെള്ളം കുടിച്ചാൽ ചത്തുംപോകും. ഞാനാര്?

*ഉത്തരം: തീ.*

23. ഇനി പറയുന്ന ശ്രേണിയിൽ വിട്ട സംഖ്യയേത്?
1, 3, 6, 10, __

*ഉത്തരം: 15*

24. ആണവനിലയവുമായി ബന്ധപ്പെട്ട് പെരിങ്ങോം എന്ന സ്ഥലപ്പേര് കേട്ടിരിക്കുമല്ലോ. ഈ സ്ഥലം ഏതു ജില്ലയിലാണ്?

*ഉത്തരം: കണ്ണൂർ ജില്ല.*

25. 1990-ലെ ഏറ്റവും നല്ല സിനിമാനടനുള്ള കേരള ഗവർമെന്റ് അവാർഡ് ലഭിച്ചത് ഏതു നടനാണ്?

*ഉത്തരം: തിലകൻ.*

26. ഞാൻ പറക്കാൻ കഴിവില്ലാത്ത ഒരു പക്ഷിയാണ്. ദക്ഷിണധ്രുവപ്രദേശത്തേ എന്നെക്കാണൂ. ഞാനാരാണ്?

*ഉത്തരം: പെൻഗ്വിൻ.*

27. പ്രശസ്ത സംവിധായകനായ ഐസൻസ്റ്റൈൻ ഒരിക്കൽ പറഞ്ഞു, "പ്രശസ്തരായ രണ്ടു പേരുടെ മൂക്കിനു താഴെ ഓരോ കറുത്ത ചിത്രശലഭം വന്നിരുന്നു. അതിൽ ഒരാളെ ലോകം മുഴുവൻ സ്നേഹിച്ചു. മറ്റെയാളെ ലോകം വെറുത്തു."

ലോകം വെറുത്തത് ഹിറ്റ്ലറെയാണ്, സ്നേഹിച്ചതോ?

*ഉത്തരം: ചാർളിചാപ്ലിനെ.*

28. വെള്ളം, കരി, ഉപ്പ് ഇവയിൽ സംയുക്തമല്ലാത്ത പദാർഥം ഏതാണ്?

*ഉത്തരം: കരി.*

29. ഞണ്ട്, ഈച്ച, ചിലന്തി ഇവയിൽ ആർക്കാണ് 6 കാലുകൾ ഉള്ളത്?

*ഉത്തരം: ഈച്ചയ്ക്ക്.*

30. ഇന്ത്യയുടെ പ്രശസ്തി മറുനാടുകളിൽ എത്തിച്ച ഒരു കളിക്കാരനാണ് വിശ്വനാഥൻ ആനന്ദ്. ഏതു കളിയിലാണ് ഇദ്ദേഹം പ്രഗത്ഭൻ?

*ഉത്തരം: ചെസ്സ്.*

31. വടക്കേ ഇന്ത്യയിൽ ഈയിടെ ഉണ്ടായ അതിശക്തമായ ഭൂകമ്പത്തിൽ നിരവധി ആളുകൾ മരിക്കുകയുണ്ടായല്ലോ. ഭൂകമ്പമേഖലയിൽ പരിസ്ഥിതി ശാസ്ത്രജ്ഞരുടെ എതിർപ്പിനിടയാക്കിയിട്ടുള്ള ഒരു അണക്കെട്ടിന്റെ പണി നടക്കുന്നുണ്ട്. എന്താണതിന്റെ പേര്?

*ഉത്തരം: ടെഹരി അണക്കെട്ട്* (Tehri Dam).

32. പ്രശസ്തനായ ഒരിന്ത്യൻ കാർട്ടൂണിസ്റ്റിന്റെ പേരിൽ ലോകത്തെങ്ങുമുള്ള കുട്ടികളെ പങ്കെടുപ്പിച്ചുകൊണ്ട് എല്ലാ വർഷവും ചിത്രരചനയിലും സാഹിത്യരചനയിലും മത്സരങ്ങൾ നടന്നുവരുന്നുണ്ട്. ആ കാർട്ടൂണിസ്റ്റിന്റെ പേര് എന്തായിരുന്നു?.

*ഉത്തരം: ശങ്കർ.*

33. ലോകത്തിൽ ഏറ്റവും കൂടുതൽ ആളുകൾ ഭക്ഷിക്കുന്ന ധാന്യം ഏതാണ്?

*ഉത്തരം: അരി / നെല്ല്.* ✓ (18)

34. കാസറഗോഡുനിന്ന് തിരുവനന്തപുരത്തേക്ക് തീവണ്ടിയിൽ യാത്ര ചെയ്ത ഒരു കുട്ടി താൻ കടന്നുപോയ ചില പ്രധാന സ്ഥലങ്ങൾ കടന്നുപോയ ക്രമത്തിൽ എഴുതാൻ ശ്രമിച്ചതാണ് ഇനി പറയുന്നത്. ക്രമം തെറ്റിയിട്ടുണ്ടെങ്കിൽ തിരുത്തി പറയണം. തലശ്ശേരി, കായംകുളം, ഷൊറണൂർ, മാഹി, ചങ്ങനാശ്ശേരി (ബോർഡിൽ എഴുതിക്കൊടുക്കണം)

*ഉത്തരം: തലശ്ശേരി, മാഹി, ഷൊറണൂർ, ചങ്ങനാശ്ശേരി, കായംകുളം.*